# ഈ ഗ്രന്ഥത്തെ പറ്റി

**സർവ്വ സ്തുതിയും അല്ലാഹുവിന്ന് .പ്രവാചക ശ്രേഷ്ഠൻ മുഹമ്മദ് നബി (സ) യിലും അവിടത്തെ അനുചരമിത്രങ്ങളിലും അല്ലാഹു വിന്റെ അനുഗ്രഹങ്ങൾ നിരന്തരം വർഷിക്കട്ടെ. ആമീൻ.**

**അറബി ഭാഷയിലെ പ്രാധാന്യം എന്നും നില നിൽക്കുന്നതാണ് കാരണം അറബി ഭാഷയെ ആ പദവി നേടികൊടുത്തത് പരിശുദ്ധ ഖുർആൻ ആ ഭാഷയിൽ അവതരിപ്പിച്ചത് കൊണ്ടാണ്.**

**എന്നാൽ മറ്റ് ഭാഷകളെ പോലെ അക്ഷരങ്ങൾ മനസിലാക്കിയാൽ മാത്രം അറബി വായിക്കാൻ അറിയില്ല. കാരണം പല ഗ്രന്ഥങ്ങളിലും അറബി അക്ഷരങ്ങൾക്ക് ഹർക്കത്ത് ഇടാറില്ല. അത് തന്നെ കാരണം.**

നാം ഈ ചെറി ഗ്രന്ഥം സമർപ്പിക്കുന്നത്. അറബി അക്ഷരങ്ങൾ മാത്രം അറിയുന്ന സാധാരണ ആളുകൾക്ക് വേണ്ടിയാണ് .ദർസ് വിദ്യാർത്ഥികൾക്കോ സ്കൂൾ വിദ്യാർത്ഥികൾക്കോ? അല്ല: കാരണം അവർക്ക് ധാരാളം ഗ്രന്ഥങ്ങൾ ഇന്ന് നിലവിൽ ഉണ്ട്.

എന്നാൽ സാധാരണക്കാർക്ക് അറബി വ്യാകരണം പഠിക്കാൻ അത് ഉപകരിക്കില്ല.കാരണം അതിലെ മലയാളം തന്നെ അവർക്ക് അപരിചിതമാണ്. ഉദാഹരണമായി കർത്താവ്, കർമ്മം, ആഖ്യയും ആഖ്യാ തവും ,ക്രിയാ, നാമം, തുടങ്ങിയ പ്രയോഗങ്ങൾ അവർക്ക് മനസ്സിലാകില്ല.

ഈ ഗ്രന്ഥം നമ്മുടെ സംശാരഭാഷയിലാണ് രചിച്ചത്. കൂടാതെ അതിന്റെ അറബി പദമാണ് ഗ്രന്ഥത്തി ൽ ഉടനീളം പ്രയോഗിക്കുന്നത് അത് കൊണ്ട് ഇത് വാഴിക്കു മ്പോൾ തന്നെ അത്തരം അറബി പദങ്ങൾ അവർ മനസിലാ ക്കാൻ പ്രയാസമില്ലാതെയാകുന്നു.ആവർത്തനം കൊണ്ട് ആ പദങ്ങൾ പഠിപ്പിക്കുക എന്നതാണ് ലക്ഷ്യം.

അറബിയിൽ ലോകമൊത്തത്തിൽ പഠിപ്പിക്കുന്ന ഗ്രന്ഥമാണ് നഹവ് വാദിഹ് എന്ന ഗ്രന്ഥം അതിന്റെ പാഠ ക്രമഅനുസരിച്ചാണ് ഇത് തയ്യാറാക്കിയുട്ടുള്ളത്.ഈ ചെറിയ

**പുസ്തകം അതിന്റെ രണ്ടാം ഭാഗമാണ്. ഇതിന് ശേഷം അല്ലാഹു വിന്റെ അനുഗ്രമുണ്ടങ്കിൽ തുടർ വാള്യങ്ങൾ ഇറക്കാൻ ആഗ്രഹമുണ്ട്.**

**ഇതിനുള്ള സഹായകമായത് ഇന്ന് വാഡ്സ് ആപ്പ് ,യൂട്ടൂബ് എന്നിവയിൽ കിത്താബ് ക്ലാസ്സ് എടക്കുന്നു, അബാസ് പറബാടൻ നിലമ്പൂര് കരുളായിക്ക് അടുത്താണ് വീട്.അദ്ദേഹത്തിന്റെ അൽ കിത്താബ് ചോദ്യോത്തരം എന്ന ഗ്രൂപ്പിൽൽ ഞാൻ ഒരു അംഗമാണ്.. കൂടാതെ കൊടുവള്ളിയിൽ താമസിക്കുന്ന അദ്ധ്യാപകനായ അൻസാറിന്റെ അറബിഗ്രാമർന്റെ ക്ലാസ് യൂ ട്ടൂബിൽ കേൾക്കുകയും പിണീട് സാധാരണക്കാർക്ക് വേണ്ടി അവരുടെ ഭാഷ യിൽ ഈ ഗ്രന്ഥം ഇറക്കാൻ തീരുമാന മാനിച്ചു. അവർക്ക് ഇരുവർക്കും അല്ലാഹുവിന്റെ അനുഗ്രഹം വർഷിക്കട്ടെ എന്ന് ഒരിക്കൾ കൂടി പ്രാർത്ഥിക്കുന്നു.**

******************

# ഗ്രന്ഥകർത്താവ്

**മലപ്പുറം ജില്ലയിലെ ആനക്കയത്തിനടുത്ത സ്ഥലമായ ചിറ്റത്തു പാറയിൽ 1974ൽ ജനിച്ചു.**

**പിതാവ് കൂരിമണ്ണിൽ കുക്കുന്നുമ്മൽ സൈത്അലവിഹാജി ,മതാവ് അബലടിയൻ പാലാൻപടി യിൽ പാത്തുമ്മ.**

**ഭാര്യ പുല്ലാര മുതിരിപറമ്പിൽ തോരൻ അലവി ഹാജിയുടെ മകൾ സുനീറ ,മക്കൾ മുഹമ്മദ് ഷബ്'ലാൻ, ഫാത്തിമ സൻഹ, മുഹമ്മദ് ഹാഷിം,മസൂദ്.**

**അല്ലാഹു വിന്റെ അനുഗ്രഹത്താൽ സമർപ്പിക്കുന്നു '**

**********************

**വായനക്കാരോട് സ്നേഹപൂർവ്വം'**

**ഈ ഗ്രന്ഥം ഞാൻ തയ്യാറാക്കിയപ്പോൾ തെറ്റുകൾ ധാരാളം ഉണ്ടാകാൻ സാധ്യതയുണ്ട്. പിന്നെ നിങ്ങളുടെ അഭിപ്രായവും താഴെ കൊടുക്കുന്ന വാഡ് ആപ്പ് നംബറിൽ അറിയിക്കുക.ഇത് എഴുതി കഴിഞ്ഞ് ചെക്ക് ചെയ്തിട്ടില്ല.അത് ഇതിന്റെ മൂന്ന് പതിപ്പും വന്നിട്ട് ഒരോ പാഠമായിട്ട് ചെക്ക് ചെയ്യാമെന്ന് കരുതി.**

**എന്ന് കുഞ്ഞാലി കെ കെ**

**ഫോൺ 9746990475**

**വാഡ്സ് ആപ്പ് ചെയ്യാം**

## 17

## تَقْسِيْمُ الْفِعْلِ إلى صَحِيْحِ الْآخِرِ وَالْمُعْتَلِّ الْآخِرِ

**الفِعْلِ കളിൽ അറബി അക്ഷരങ്ങളുടെ അവസാനത്തിൽ അലിഫ്, യാഹ്, വാവ്,( الألف والواو والياء) അതായത് ا,و,ي എന്നിവ വന്നാൽ ആ ഫിഹുലുകളെ ദുർബല ക്രിയ എന്ന് പറയുന്നു. അതായത് അറബിയിൽ فعل مُعْتَلّ الآخَرِ എന്ന് പറയുന്നു.**

**മുകളിൽ കൊടുത്ത അലിഫ് ,യാഹ്, വാവ്,( الألف والواو والياء) എന്നീ അക്ഷരങ്ങളെ ഇല്ലത്തിന്റെ അക്ഷരം എന്ന് പറയുന്നു. അതായത് അറബിയിൽ أحْرُف العِلّة എന്ന് പറയുന്നു.**




**ഇനി അവസാനത്തിൽ അറഫുൽ ഇല്ലത്ത് വരാത്ത അതായത് ക്രിയകളുടെ അവസാന അക്ഷരം അലിഫ്, യാഹ്, വാവ്,( الألف والواو والياء) വരാത്ത الفِعْلِ കളെ فِعل صَحِيْح الآخِرِ എന്ന് വിളിക്കുന്നു.**

**താഴെ കൊടുത്ത ചിത്രം നോക്കുക.-**


تقسيمُ الفعلِ إلى صحيحِ الآخر ومعتلِ الآخر
اَلْفِعْلُ
مُعْتَلّ الآخَرِ
صَحِيْح الآخِرِ
ا
و
ي
ألقى
دَعَا
يَلقى
سَرُو
تَصْفُو
يَدْنُو
يَخْشَي
أَبْغِي
يَبْنِي
أظْلَمَ
اتَّقَدَ
يَسْتَحِمُّ

ചിത്രത്തിലെ الألف ഫ് مُعْتَلّ الآخَرِ ആയി വരുന്ന പദങ്ങൾ നോക്കിയാൽ يلقى,دَعَا, أَلْقَى , എന്നീ പദങ്ങളിൽ أَلْقَى,يلقى അവസാനം ഇല്ലത്തിന്റെ അക്ഷരം വന്ന فعل مُعْتَلّ الآخَرِ എന്നതിൽ നാം പുള്ളിയില്ലാത്ത ഒരു ى കാണും അത് യാ അല്ല കനം കുറഞ്ഞ അലിഫ്നെ സൂചിപ്പിക്കുന്നു. അവിടെ ഉച്ചാരണം അലിഫിന്റെ നീട്ടലാണ്.

ഈ (ى) അലിഫിനെ الأَلْفُ المَقْصُورَةُ എന്ന് പറയും

(ا) ഈ അലിഫിനെ الأَلْفُ اَلْمَمْدودَةُ



**ഉദാഹരണങ്ങൾ നോക്കാം.-**

| | | |
|---|---|---|
| | أَلقى الصَّيَّادُ شبَكَتَه ُ | 1 |
| | **വേട്ടക്കാരൻ അവന്റെ വലയെറിഞ്ഞു.** | |
| | دَعَا الْمَرِيضُ | 2 |
| | **രോഗി വിളിച്ചു.** | |
| | يَلقى الْمُسِيء جَزَاءَه ُ | 3 |
| | **കുറ്റവാളി അവന്റെ പ്രതിഫലം കണ്ടു മുട്ടുന്നു.** | |
| | سَرُوَ الرَّجُل ُ | 4 |

| | | |
|---|---|---|
| | **അദ്ദേഹം മാന്യമായി.** | |
| | **تَصْفُو السَّماءُ** | **5** |
| | **ആകാശം തെളിയുന്നു.** | |
| | **يَدْنُو فَصْلُ الشِّتَاءِ** | **6** |
| | **ശൈത്യക്കാലം അടുക്കുന്നു.** | |
| | **يَخْشَيَ مُحَمَدٌ رَبَّه ُ** | **7** |
| | **മുഹമ്മദ് അവന്റെ രക്ഷിതാവിനെ ഭയപ്പെടുന്നു .** | |
| | **أَبْغِي رِضَا اَلْوَالِدَيْنِ** | **8** |
| | **ഞാൻ മാതാപിതാക്കളുടെ തൃപ്തി ആഗ്രഹിക്കുന്നു.** | |
| | **يَبْنِي الْبِنَاءُ مَسْجِدًا** | **9** |

| | | |
|---|---|---|
| | കെട്ടിട തൊഴിലാളി ഒരു പള്ളി പണിയുന്നു . | |
| | أَظْلَمَ الْمَكان | 10 |
| | സ്ഥലം ഇരുട്ടിലായി. | |
| | اتَّقَدَ الْمِصْبَاح ُ | 11 |
| | വിളക്ക് കത്തി. | |
| | يَسْتَحِمُّ الْغلمِان | 12 |
| | കുട്ടികൾ കുളിക്കുന്നു.ُ | 12 |

ഇവിടെ ഒന്ന് മുതൽ മൂന്ന് വരെ ഉദാഹരണം നോക്കിയാൽ, يلقى , دعا , ألقى എന്നീ الفِعْلِ കളുടെ അവസാനം ഇല്ലത്തിന്റെ അക്ഷര മായ (أحْرُف العِلّة) അലിഫാണ് (الألف) വന്നിട്ടുള്ളത് അത് കൊണ്ട് ഈ الفِعْلِ കൾ فعل مُعْتَلّ الآخَرِ ആണ്.

ഇതിൽ ഒന്നും മൂന്നും ഉദാഹരണത്തിൽ വന്ന ഇല്ലത്തിന്റെ അക്ഷരം الأَلْفُ المَقْصورَةُ ആണ്.രണ്ടാമത്തെ ഉദാഹരണത്തിൽ ഇല്ലത്തിന്റെ അക്ഷര മായ അലിഫ് الأَلْفُ الْمَمْدودَةُ ആണ്.

ഇനി നാല് അഞ്ച് ആറ് ഉദാഹരങ്ങൾ നോക്കിയാൽ يدنو , تصفو, سرو എന്നീ الفِعْلِ കളുടെ അന്ത്യ അക്ഷരം ഇല്ലത്തിന്റെ അക്ഷരത്തിൽ പെട്ട الواو ആണ്. അത് കൊണ്ട് അവ فعل مُعْتَلّ الآخَرِ എന്ന് പറയുന്നു.

ഇനി ഏഴ് എട്ട് ഒബത് ഉദാഹരണം നോക്കിയാൽ يبني , أبغي , خشي എന്നീ الفِعْلِ കളുടെ അന്ത്യ അക്ഷരം الياء ആണ്. അത് ഇല്ലത്തിന്റെ അക്ഷമരായത് കൊണ്ട് ആ الفِعْلِ കളെ فعل مُعْتَلّ الآخَرِ എന്ന് പറയുന്നു.

ഇവിടെ നാം പഠിക്കുന്നത് ഫിഅ്ലുകളെ പറ്റിയാണ്. ഇതേ രീതിയൽ ഇസ്മുകളെ പറ്റി യും വരുന്ന പാദങ്ങളിൽ പഠിക്കാന്നുണ്ട് .

************************************

**18**

# الْمَبْنِيُّ وَالْمُعْرَبُ

**ഇഹ്റാബ്( الإِعْرَابِ) : അറബി വാക്കിന്റെ അന്ത്യഅക്ഷരത്തിൽ വരുന്ന മാറ്റത്തെ കുറിക്കുന്നതിനെ സൂചിപ്പിക്കുന്ന പദമാണ് എന്ന് പഠിച്ചു.**

**അപ്പോൾ ജുമുലകൾ മാറുന്നത് അനുസരിച്ച് പദങ്ങളുടെ അന്ത്യ-അക്ഷരം മാറുന്നു വെങ്കിൽ ആ പദങ്ങൾ മുഹറബ് എന്ന് പറയും ,അറബിയിൽ الْمُعْرَبُഎന്ന് പറയും.**

**എന്നാൽ ജുമുലകൾ മാറുന്നത് അനുസരിച്ച് പദത്തിന്റെ അന്ത്യ-അക്ഷരത്തിന് ഒരു മാറ്റവും സംഭവിക്കുന്നില്ല എങ്കിൽ ആ പദങ്ങൾ മബനി എന്ന് പറയും. അറബിയിൽ الْمَبْنِيُّഎന്ന് പറയും.**

**നമ്മൽ രണ്ടാം പാഠത്തിൽ പഠിച്ച അജ്സാഹുൽ ജുമല അതായത് ഒരു അറബിയിലെ ഏതൊരു ജുമല എടുത്ത്**

**നോക്കിയാൽ അത് حَرْف ,فِعْل , اسْم ഇതിൽ മൂന്നു ഘടകങ്ങൾ മാത്രമേ ഉണ്ടാകൂ...**

**1 حَرْف ,فِعْل , اسْم കൂടുതൽ അറിയാൻ പാഠം 2 നോക്കുക.**




**എന്നാൽ الفِعْلِ കളിൽ الفِعْلِ الْمُضَارِع ക്ക് മാത്രമേ ജുമലകൾക്ക് അനുസരിരിച്ച് അന്ത്യഅക്ഷരം മാറുകയൊള്ളൂ അത് കൊണ്ട് ഇസ്മുകളെ പോലെ الفِعْلِ الْمُضَارِع രിയും الْمُعْرَبُ ബാണ്.**




എല്ലാ حَرْف കളും, فِعْلُ الْمَاضِيْ യും فِعْل الأمْرِ റും اَلْمَبْنِيُّയാണ്.

എന്നാല് اسْم കലിളും الفِعْلِ الْمُضَارِع യിലും ചില اَلْمَبْنِيُّ കള് ഉണ്ട്.

| | | |
|---|---|---|
| നിന്റെ വീട് എവിടെയാണ്. | أَيْنَ منزلك؟ | 1 |
| നീ എങ്ങോട്ടാണ് പോകുന്നത്. | أَيْنَ تذهب؟ | 2 |
| നീ എങ്ങോട്ട് പോകുന്നു. | إلى أَيْنَ تسير؟ | 3 |

| | | |
|---|---|---|
| **അറവുക്കാരൻ ഒരു ആടിനെ അറുത്തു.** | ذَبَحَ الجزار شاة. | **4** |
| **അറുവുക്കാരൻ ആടിനെ അറുത്തു.** | الجزار ذَبَحَ شاة. | **5** |
| **അറുപ്പക്കാരൻ ആടിനെ അറുത്തോ?** | هل ذَبَحَ الجزار شاة؟ | **6** |
| **നീ എവിടെ നിന്നാണ് വന്നത്.** | مِنْ أي مكان جئت؟ | **7** |
| **ഞാൻ എന്റെ വീട്ടിൽ നിന്നും വന്നു.** | جئت مِنْ منزلي. | **8** |
| **ഞാൻ എന്റെ പിതാവിൻ നിന്നും പണം സ്വീകരിച്ചു.** | أخذت مِنْ أبي نقوذا. | **9** |
| **പരുത്തി ഈജിപ്റ്റിന്റെ സമ്പത്തിന്റെ നെടുത്തൂണാണ്.** | الْقُطْنُ عماد الثورة في مصر. | **10** |

| | | |
|---|---|---|
| കർഷകൻ പരുത്തി പറിച്ചു. | جَنَى الْفَلاحُ الْقُطْنَ. | 11 |
| പരുത്തിയിൽ നിന്നും വസ്ത്രം നിർമ്മിക്കുന്നു. | تصنع الملابس من الْقُطْنِ. | 12 |
| പനിനീർ പൂവ് വാടി. | ذبلت الْوَرَدَةُ. | 13 |
| ഞാൻ പനിനീർ പൂവ് വാസനിച്ചു. | شممت الْوَرَدَةَ. | 14 |
| ഞാൻ പനിനീർ പൂവിലേക്ക് നോക്കി. | نظرت إلى الْوَرَدِةِ. | 15 |
| തോട്ടം കാഴ്ക്കുന്നു. | يُثْمِرُ البستان. | 16 |
| തോട്ടം കാഴ്ക്കുകയില്ല. | لن يُثْمرَ البستان. | 17 |
| തോട്ടം കാഴ്ച്ചില്ല. | البستان لم يُثْمِرْ. | 18 |

**. മുകളിൽ കൊടുത്ത ഒന്ന് രണ്ട് മൂന്ന് ഉദാഹരണത്തിൽ أَيْنَ എന്ന حَرْف നോക്കുക. മൂന്നിലും أَيْنَ യുടെ അന്ത്യ അക്ഷരം മാറുന്നില്ല. അതായത് അന്ത്യ അക്ഷരം മാറ്റമില്ല. മൂന്നാമത്തെ إلى എന്ന അക്ഷരം ഇസ്മിനെ ജർറ് ചെയ്യുന്ന പദമാണ് ആ إلى എന്ന അക്ഷരം أَيْنَ യുടെ മുന്നിൽ വന്നാലും أَيْنَ എന്ന ഹർഫിന്റെ ഇഹ്റാബിൽ മാറ്റമില്ല.**

**കാരണം حَرْف കൾ എല്ലാം مَبْنِيّ യാണ് ' أَيْن എന്നത് حَرْف ആണ് .**

**അതേ പ്രകാരം ഏഴ് എട്ട് ഒബത്. ഉദാഹരണത്തിൽ വന്ന مِنْ എന്ന حَرْف ഉം مَبْنِيّ യാണ് ,അത് കൊണ്ടാണ് مِنْ എവിടെ വന്നാലും എങ്ങിനെ വന്നാലും അതിന്റെ അന്ത്യ അക്ഷരം ൽ മാറ്റം വരില്ല.**

**അടുത്തത് ഉദാഹരണത്തിൽ നാല് അഞ്ച് ആറ് ഉദാഹരണം നോക്കിയാൽ അതിലെ ذَبَحَ എന്നفِعْلُ الْمَاضِيْ നോക്കുക. അത് മൂന്ന് സ്ഥലത്തു മാറി മാറി വന്നിട്ടും അതിന്റെ ഇഹ്റാബിൽ മാറ്റം മില്ല അന്ത്യ അക്ഷരം ഉറച്ച് തന്നെയിരിക്കുന്നു കാരണം فِعْلُ الْمَاضِيْ എപ്പോഴും مَبْنِيّ യായിരിക്കും.**

ഇനി പത്ത് പതിനൊന്ന് പന്ത്രണ്ട് എന്നീ ഉദാഹരണം നോക്കിയാൽ اَلْقُطْنَ എന്ന ഇസ്മ് ന്റെ അവസ്ഥ നോക്കാം.

നാം കഴിഞ്ഞ പുസ്തകത്തിൽ പ്രസ്താവിച്ചുണ്ടായിരുന്നു. ഇസ്മിനെ തിരിച്ചറിയാ-നുള്ള ചില മാർഗങ്ങൾ നാം അറിയുന്ന ഒരു പേര് പറയുമ്പോൾ ചിലഇസ്മിന്റെ മുന്നിൽ اَلْ ഉണ്ടാകും അതിനെ مَعْرِفَة എന്ന് പറയും.

ഇനി അറിയാത്ത പേര് പറയാണങ്കിൽ ال ന് പകരം അവസാനത്തെ അന്ത്യ അക്ഷരം തൻവീൻ കൊടുക്കും.അതിനെ نَكِرَة എന്നാണ് പറയുക.

ഇവിടെ اَلْقُطْنَ എന്നത് اَلْ എന്ന് മുന്നിൽ വന്നത് കൊണ്ട് നമുക്ക് ഇസ്മാ-ണ് മനസ്സിലാക്കാം.

ഇവിടെ പത്താമത്തെ ഉദാഹരണം നോക്കിയാൽ اَلْقُطْنُ എന്ന ഇസ്മ് مُبْتَدَأ ത് ആണ് അത് കൊണ്ട് അതിന്റെ അന്ത്യ അക്ഷരം رَفْع ആയി ' .പതിനൊന്നാമത്തെ ഉദാഹരണം നോക്കിയാൽ അവിടെ اَلْقُطْنَ എന്നത് مَفْعُوْل بِهِ ആണ്, അത് കൊണ്ട് اَلْقُطْنَ യുടെ അന്ത്യ അക്ഷരം എന്നത് نَصْب ആയി.പന്ത്രണ്ടാമത്തെ ഉദാഹരണം നോക്കിയാൽ اَلْقُطْنَ എന്ന ഇസ്മിന്റെ മുന്നിൽ

**ജർറിന്റെ അക്ഷര മായ مِنْ വന്നത് കൊണ്ട് الْقُطْنِ യുടെ അന്ത്യ അക്ഷരം ജർറായി . ഇങ്ങിനെ الْقُطْنَ എന്ന ഇസ്മിന്റെ അന്ത്യ അക്ഷരം മാറി വരുന്നത് കൊണ്ട് അത് الْمُعْرَبُ ബാണ്. ഇസ്മുകൾ ഒരു പാട് വിഭാഗമുണ്ട് അതിൽ ചിലത് مَبْنِيّ യാണ് .**

**അത് പോലെ തന്നെയാണ് പതിമൂന്ന് പതിനാല് പതിനഞ്ച് ഉദാഹരണങ്ങൾ നോക്കിയാൽ അതിലെ الْوَرَدَةُ എന്ന ഇസ്മ് ന്റെ അന്ത്യ അക്ഷരം മാറി മാറി വരുന്നത് കാണാം കാരണം الْمُعْرَبُ ബായത് കൊണ്ടാണ്.**

**ഇനി പതിനാറ് പതിനേഴ് പതിനെട്ട് എന്നതിൽ يُثْمِر എന്ന فِعْل مُضارِع യെ നോക്കുക.**

**പതിനാറിലെ يُثْمِرُ നോക്കിയാൽ അതിന് رَفْع ആണ്. കാരണം അതിന് മുബിൽ جَزْمُ ചെയ്യുന്ന തോ النَّصب ചെയ്യുന്ന തോ ആയ പദം ഇല്ല.**

**പതിനേഴമത്തെ يُثْمِرُ ന് نَّصبബാണ് കാരണം فِعْل مُضارِع ക്ക് نَّصب ചെയ്യുന്ന പദം മായ لن മുന്നിൽ വന്നിട്ടുണ്ട്.**

**പതിനെട്ടാമത്തെ ഉദാഹരണം നോക്കാണങ്കിൽ يُثْمِر ക്ക് جَزْمُ ആണ്. കാരണം അതിന്റെ മുന്നിൽ فِعْل مُضارِع ക്ക് جَزْمُ ചെയ്യുന്ന പദ മായ لم അതിന് മുന്നിൽ വന്നിട്ടുണ്ട് .**

**ഇതിൽ നിന്ന് നമ്മുക്ക് മനസ്സിലാക്കാം فِعْل കളിൽ فِعْل مُضارِع ക്ക് മാത്രമേ  ഇസ്മിന്റ് പോലെ സഹചര്യങ്ങൾക്ക് അനുസരിച്ച് അന്ത്യ അക്ഷരം മാറി മാറി വരുന്നു എന്ന്. അത് കൊണ്ട് فِعْل കളിൽ فِعْل مُضارِع മാത്രമാണ്  الْمُعْرَبُ.**

**എല്ലാ فِعْل الأمْرِ കളും الْمَبْنِيُّയാണ്.**

**ഇതിൽ ഇസ്മു(اسْم)കൾ ജുമലകൾക്ക് അനുസരിച്ച് അന്ത്യ അക്ഷരങ്ങൾ മാറുന്നു. അതായത് നസ്ബ്(النَّصب) , റഫഹ്(الرَّفع) ജർറ് (جَرٌّ). ഇതിൽ ജർറ്(جَرٌّ)  എന്നത് അതിന്റെ അസില അടയാളം കെസറാണ്.**

**മറ്റ് അടയാങ്ങൾ അതിന്റെ തായസന്ദർഭത്തിൽ പ്രത്യാഗമായി പഠിക്കുന്നുണ്ട്.**

**ഇസ്മ്(اسْم) ഒരിക്കലും ജസ്മ്(جَزْمُ)  സ്വീകരിക്കില്ല. ജസ്മിന്റെ അസിലി അടയാളം സുകുന് ആണ്.**

**എന്നാൽ الفِعْلِകളിൽ ഒരിക്കലും ജർറ് വരില്ല, ജർറ് ഇസ്മു(اسم )കളിൽ മാത്രം കാണുന്ന ഇഹ്റാബ് ആണ്.**

**അതേ മോഡൽ ഇസ്മു(اسم)കളിൽ ഒരിക്കലും ജസ്മ്(جَزْمُ) വരില്ല**

**എന്നാൽ നസ്ബ്(النَّصب) , റഫഅ്(الرَّفع) ഇസ്മി(اسم)ലും الفِعْلِലും വരും**




****************************

## 19

## أَنْوَاعُ الْبِنَاءِ

**കഴിഞ്ഞ പാഠത്തിൽ അറബി പദങ്ങളെ രണ്ടായി തിരിക്കുന്ന രീതി പഠിച്ചു.**

**അതായത് അറബി പദത്തിന്റെ അന്ത്യഅക്ഷരം ജുമലയുടെ വിത്യാസങ്ങൾക്ക് അനുസരിച്ച് മാറുന്നത് മുഹറബ്( مُعْرَبُ) എന്ന് പറയും. മാറാതെ ഉറച്ച് നിൽക്കുന്നത് മബനി(مَبْنِيّ) എന്നും പറയും. മബനി എന്നാൽ കെട്ടിടം എന്നാണ് അർത്ഥം.**

**അറബി പദങ്ങളുടെ ഇഹ്റാബ് എഴുതുമ്പോൾ മബനിയായ പദത്തിന്റെ അവസ്ഥയും എഴുതണം. അതിനെ കുറിച്ചാണ് ഈ പാഠം.**

أَنْوَاعُ الْبِنَاءِ **മബനിയുടെ ഇനങ്ങൾ.**

**ഒരു മബനി(مَبْنِيّ)യായ അറബി പദത്തിന്റെ അന്ത്യ അക്ഷരങ്ങൾ നാല് വിധം മാത്രമാണ് ഉള്ളത്. അത് ഫത്തഹ്,**

ളമ്മ്, കെസ്റ് ,സുകൂന് .(السُّكُونُ , الْفَتْحُ , الضَّمُّ , الْكَسْرُ)
എന്നിവയാണ്.ഇത് എളുപ്പത്തിൽ മനസിലാക്കാവുന്ന പാഠമാണ്.

ഒരു പദത്തിന്റെ അന്ത്യഅക്ഷരം السُّكُونُ ആണങ്കിൽ ആ പദത്തിന്റെ അവസ്ഥ ഇങ്ങിനെ യാണ് എഴുതുക. مبني على السكون (സുക്കൂനിൽ സ്ഥിരമായത്).ഇനി ഫത്തഹ് ആണങ്കിൽ مبني على الفتح (ഫത്തഹിൽ സ്ഥിരമായത്) ഇനി ളമ്മ് ആണങ്കിൽ مبني على الضَّمُّ (ളമ്മിൽ സ്ഥരമായത്) കെസറ് ആണങ്കിൽ مبني على الكسر (കെസറിൽ സ്ഥരമായത് എന്ന് എളുപ്പത്തിൽ പറയാം.

ഉദാഹരണം അല്ലാഹു പറയുന്നു إِذَا جَاءَ نَصْرُ اللَّـهِ وَالْفَتْحُ ഈ ആയത്തിലെ جَاءَ എന്ന പദം فِعْل ماضي യും مَبْنِيّ യുമാണ് .കാരണം فِعْل ماضي യെല്ലാം مَبْنِيّ യാണ് .

അപ്പോൾ ഒരു جُمْلَةയുടെ ഇഹ്റാബ് പറയുമ്പോൾ جَاءَ എന്ന فِعْل ന്റെ അവസ്ഥ പറയുന്നത് നോക്കാം. جَاءَ: فعلٌ ماضٍ مبني على الفتح. എന്നാണ് പറയുക.

ഇനി മറ്റൊരു ഉദാഹരണം നോക്കാം അല്ലാഹു പറയുന്നു.

قُلْ أَعُوذُ بِرَبِّ الْفَلَقِ ഇതിലെ ആദ്യത്തെ قُلْ എന്ന പദം എടുക്കുക . قُلْ എന്ന പദം فِعْل الأمْرِ ആണ്. فِعْل الأمْرِ എല്ലാം مَبْنِيّ യാണ് . قُلْ എന്ന് തന്നെ അർത്ഥം നീ പറയുക എന്നാണ് അർത്ഥം. ഇതിൽ നീ(أنتَ)

**എന്ന വാക്ക് പ്രത്യക്ഷത്തിൽ കാണുകയില്ല. പക്ഷെ അത് ആ കൽപ്പനയിൽ ഉണ്ട് താനും. ഇത് ഒന്നാം പാഠത്തിൽ اجلس . قم എന്ന ഉദാഹരണത്തിൽ നാം പഠിച്ചിട്ടുണ്ട്. ഇവിടെ قُلْ എന്ന കല്പ്പന ക്രയയിൽ നീ (أنتَ ) എന്ന വാക്ക് മറഞ്ഞ് കിടക്കുന്നുണ്ട്. ഇങ്ങിനെ മറഞ്ഞ് കിടക്കുന്ന ഇസ്മ് ളമീർ (اسم الضمير) റിനെ الضمير المستترഎന്ന് പറയുന്നു.**

**അപ്പോൾ അതിന്റെ ഇഹ്റാബ് പറയുബോൾ فِعْل ൽ أنتَ എന്ന പദം സങ്കൽപ്പിക്കണം. അതായത് تقدير ചെയ്യണം تقدير എന്ന് പറഞ്ഞാൽ സങ്കൽ പ്പിക്കുക എന്നാണ്.**

**فِعْل الأمْرِ ൽ أنتَ മാത്രമേ الضمير المستتر ആയി വരിക യൊള്ളൂ.**

**ഈ أنتَ എന്ന ضمير ഒരു ഫാഹി(فاعِل)ലാണ് കാരണം. അതിലെ فِعْل ' എന്ന പ്രവർത്തിചെയ്യുന്ന ആൾ أنتَ യാണ്. കൂടാതെ ഇവിടെ قُلْ എന്നത് ഒരു جُمْلَة مُفِيْدَة യും ആണ്.**

**അപ്പോൾ قُلْ എന്നതിന്റെ ഇഹ്റാബ് പറയുന്ന അവസ്ഥ നോക്കാം.**

**قُلْ: فعلُ أمرٍ مبني على السّكون، والفاعل: ضميرٌ مُستتر تقديره أنتَ '**

**(കല്പ്പന ക്രിയ സുക്കൂനിൽ സ്ഥിരമായ-ത്, ഫാഹിലും മാണ്, മറഞ്ഞ് കിടക്കുന്ന ളമീർ ,നീ എന്നത് സങ്കൽപ്പിക്കുന്നു).**

ഇങ്ങനെയാണ് പറയുക.

قُلْ أَعُوذُ بِرَبِّ الْفَلَقِ ഇതിലെ بِرَبِّ എന്ന പദം എടുക്കുക.

ഇവിടെ بِرَبِّ എന്ന പദം എടുത്താൽ ഇതിലെ بِ എന്നത് حرفُ ആണ് നാം പഠിച്ചു എല്ലാ حرفُ ഉം مَبْنِيّ യാണ് .

അപ്പോൾ بِرَبِّ എന്നതിന്റെ ഇഹ്റാബ് പറയുന്ന അവസ്ഥ നോക്കാം.

بِرَبِّ: الباء: حرفُ جرٍّ مبني على الكسر. رَبِّ: اسمٌ مجرور بـ (الباء) وعلامة جرّه الكسرة، وهو مُضاف.

എന്നാണ് പറയുക . اسمٌ مجرور എന്നത് കഴിഞ്ഞ പാഠത്തിൽ പഠിച്ചിട്ടുണ്ട്: എന്ന പാഠം 14 നോക്കുക. هو مُضاف എന്നത് പിന്നീട് പഠിക്കുന്ന പാഠത്തിൽ നിന്ന് മനസിലാക്കാം.

| | | |
|---|---|---|
| മൈതാനത്ത് എത്ര കുതിരയുണ്ട്? | كَمْ جوادا في الميدان؟ | 1 |
| നീ എത്രക്കാണ് നിന്റെ വാച്ച് വാങ്ങിയത് | بكَمْ اشتريت ساعتك؟ | 2 |

| | | |
|---|---|---|
| **നീ എത്രയാണ് കരാർ ചെയ്യുന്നത് പാലിക്കുന്നില്ലേ?** | كَمْ تَعِدُ ولا تفي؟ | 3 |
| **അന്തരീക്ഷം സന്തുലിതമായി** | .اِعْتَدَلَ الجو | 4 |
| **അന്തരീക്ഷം സന്തുലിത മായോ?** | هل اِعْتَدَلَاعتدل الجو؟ | 5 |
| **അന്തരീക്ഷം തീർച്ചയായും സന്തുലിതമായി** | .الجو قد اِعْتَدَلَاعتدل | 6 |
| **നീ എവിടെയാണോ അവിടെ നിൽക്കുക** | .قف حَيْثُ أنت | 7 |
| **താങ്കൾ ഉദ്ദേശിച്ചടത്തേക്ക് പോവുക** | .سر إلى حَيْثُحيث شئت | 8 |
| **വായു ശുദ്ധമാകുന്നടത്ത് നീ താമക്കുന്നു** | .تقيم حَيْثُحيث يطيب الهواء | 9 |

| | | |
|---|---|---|
| ഇന്നലെ കഠിന ചൂടായിരുന്നു | .كان أَمْسِ شديد الحر | 10 |
| ഞാൻ ഇന്നലെ പിരിമിഡുകൾ സന്ദർശിച്ചു. | . زرت الأهرام أَمْسِأمس | 11 |
| ഞാൻ ഇന്നലെ കോട്ടയിലേക്ക് പോയി. | .ذهبت أَمْسِأمس إلى القلعة | 12 |

മുകളിൽ കൊടുത്ത ഉദാഹരണത്തിൽ ഒന്ന് രണ്ട് മൂന്ന് ഉദാഹരണത്തിൽ كَمْ എന്ന പദത്തിന് മൂന്ന് ഉദാഹരണത്തിലും അതിന്റെ അന്ത്യ-അക്ഷരത്തിന് മാറ്റം ഒന്നും ഇല്ല. മൂന്നാമത്തെ ഉദാഹരണത്തിൽ جَـرٌّ ന്റെ അക്ഷരമായ بِ വന്നിട്ടും

كَمْ എന്ന പദത്തിന് മാറ്റമില്ല കാരണം കം എന്ന പദത്തിന് مَبْنِيّ യാണ്.

അപ്പോൾ كَمْ എന്നത് مبني على السّكون (സുക്കൂനിൽ സ്ഥിരമായ ത്).

മറ്റ് ഉദാഹരണത്തിൽ اِعْتَدَلَ എന്ന പദം فِعْلماض യാണ് അത്. مبني على الفتح. ആണ് .

**ഇവിടെ حَيْثُ എന്ന വാക്ക് ഒരു حَرْف ആണ് അത് കൊണ്ട് അത് مبني യാണ് ' അതിനെ مبني على الضَّمُّ എന്ന് പറയും.**

**ഇവിടെ أَمْسِ എന്ന പദം مبني യാണ്**

**അത് കൊണ്ട് അത് مبني على الكسر ആണ്.**

**ഇവിടെ فِي എന്ന ഒരു حَرْف ആണ് അത് കൊണ്ട് അത് ഒരു مبني യാണ് .പക്ഷെ ഇതിന്റെ അന്ത്യത്തരം എന്താണ് ? എന്തിന്റെ മേൽ مبني യാണ് ?**

**കാരണം അവിടെ الفتح ഇല്ല السّكون ഇല്ല الكسر ഇല്ല الضَّمُّ ഇല്ല**

**مبني യിൽ പെട്ടതന്നൊന്നും ഇല്ല . അപ്പോൾ എന്താണ് പറയുക.**

**ഇങ്ങിനെ مبني മബനിയായ പദത്തിന്റെ അന്ത്യഅക്ഷരമായ ഹർക്കത്ത് ഇല്ല. അപ്പോൾ അത്തരം مبني യായ പദത്തിന്റെ സുകൂനിന്റെ മേൽ മബനി (مبني على السّكون)എന്നാണ് പറയുക.**

**അതായത് مبني യായ പദത്തിന്റെ അന്ത്യഅക്ഷരമായ ഹർക്കത്ത് ഇല്ലങ്കിൽ അതായത് الفتح ഹോ , الكسر റോ الضَّمُّ മോ**

السّكون **നോ ഇല്ലങ്കിൽ അത് സുകൂനിന്റെ മേൽ മബ്നി (**مبني على السّكون**)എന്നാണ് പറയുക.**




***

**20**

# أَنْوَاعُ الإِعْرَابِ

**നാം കഴിഞ്ഞ പാഠത്തിൽ** أَنْوَاعُ الْبِنَاءِ **എന്താണ് എന്ന് പഠിച്ചു.അതായത് ഒരു അറബി പദത്തിന്റെ അന്ത്യഅക്ഷരം ഏത് അവസ്ഥയിലും മാറ്റം സംഭവിക്കാതെ സ്ഥിരമായി നില നിൽക്കുന്നു പദങ്ങൾ.**

**അത്തരം പദത്തിന്റെ അവസ്ഥ പറയുമ്പോൾ** السُّكُونُ , الْفَتْحُ , الضَّمُّ , الْكَسْرُ **എന്നീ ഹർക്കത്തുകൾ മാത്രമേ ഉണ്ടാകൂ. ഈ നാല് ഹർക്കത്തുകളിൽ സ്ഥിരമായത് എന്നാണ് പറയുക.**

**ഒരു ജുമലയുടെ ഇഹ്റാബ് വ്യക്തമാക്കുക എന്ന് പറഞ്ഞാൽ** مَبْنِيّ **യായ പദങ്ങളുടെ അവസ്ഥയും എഴുതണം.**

**ഈ പാഠം** أَنْوَاعُ الإِعْرَابِ **എന്നാണ്അതായത് ഒരു അറബി പദത്തിന്റെ അന്ത്യഅക്ഷരം ജുമലയുടെ**

വ്യത്യാസങ്ങൾക്ക് അനുസരിച്ച് മാറുന്നു എങ്കിൽ ആ പദം مُعْرَبُ ബാണ് എന്ന് പഠിച്ചു.

അപ്പോൾ ഒരു ജുമലയുടെ ഇഹ്റാബ് വ്യക്തമാക്കുക എന്ന് പറഞ്ഞാൽ مُعْرَبُ ബായ പദത്തിന്റെ അന്ത്യഅക്ഷരത്തിന്റെ മറ്റവും വ്യക്തമാക്കണം.

مَبْنِيّ യായ പദത്തിന്റെ അന്ത്യഅക്ഷരത്തിന്റെ മാറ്റങ്ങൾ ഹർക്കത്താണങ്കിൽ, മുഹറ ബായ പദത്തിന്റെ അന്ത്യഅക്ഷരമാറ്റങ്ങൾ ഹർക്കത്തിന്റെ കൂടെ ചില അറബി അക്ഷരങ്ങളും വരുന്നുണ്ട്. അത് കൊണ്ട് അതിനെ ഫത്തഹ് ,കെസ്റ് ളമ്മ്, സുകൂന് എന്ന പറയുകയില്ല. അതിന് പറയുക നസ്ബ്(النَّصب) , റഫഹ്(الرَّفع) , ജംർറ് (جَـرٌّ), ജസ്മ്(جَزْمُ) ,എന്നീ നാല് അവസ്ഥയാണ് مُعْرَبُ ബായ പദത്തിന്റെ ഇഹ്റാബ്( الإعْرَابِ).നാം മുൻപാഠത്തിൽ പഠിച്ച ഇസ്മുകളിൽ فاعِل ന്, مُبْتَدَأ തിന്, തുടങ്ങിയവക്കും ,സാദാരണ ഗതിയിൽ فِعْل مُضارِع ക്ക് തുടക്കിയ مُعْرَبُ ബുകൾക്കും رَّفع ആണ് എന്ന് പഠിച്ചു.

അതെ പോലെ തന്നെ ഇസ്മുകളിൽ إنَّ ,مَفْعُوْل بِهِ ഗ്രൂപ്പ് മുന്നിൽ വന്നാൽ مُبْتَدَأനേയും كَانَ ഗ്രൂപ്പ് മുന്നിൽ വന്നാൽ خَبَر റിനേയും, فِعْل مُضارِع ക്ക് أَنْ – لَنْ – إذَنْ – كَيْ തുടങ്ങിയ അക്ഷരങ്ങൾ

**മുന്നിൽ വന്നാൻ അത്തരം مُعْرَبُ ബായ പദങ്ങൾക്ക് نَصْب ബാണ് എന്ന് പഠിച്ചു.**

**പിന്നെ جَـرّ എന്ന الإعْرَابِ ഇസ് മുകളിൽ മാത്രമാണ് കാണുക – مِنْ – إلى – عَنْ – عَلى – في – بِ – لِ തുടങ്ങിയ അക്ഷരളും മറ്റു സന്ദർഭങ്ങളിലും ഇസ്മുകളിൽ جَـرّ വരും' എന്നാൽ فِعْل ന്റെ الإعْرَابِ ഒരിക്കലും جَـرّ വരില്ല.**

**പിന്നെ فِعْل مُضارِع ക്ക് لَمْ തുടങ്ങിയ മുന്നിൽ വന്നാൽ അതിന്റെ ' ഇഹ്റാബ് ജസ്മ് ആണ് എന്ന് പഠിച്ചു. എന്നാൽ ഇസ്മുകളിൽ ഈ ജംർറിന്റെ ഇഹ്റാബിന്റെ വരില്ല.**

**മുഹറ ബായ പദങ്ങൾളുടെ ഇഹ്റാബായ നാല് ഹർകത്തുകളും ചില അറബി പദങ്ങളും വരുനുണ്ട് എന്ന് പഠിച്ചും ഈ ഹ ർ ക്കത്തുകൾ നാല് ഇഹ്റാബുകൾക്ക് ഒരോന് അസിലിയായി (അടിസ്ഥാനമായി ) പറയുന്നുണ്ട് അത് നമ്മുക്ക് ഈ പാഠത്തിൽ പഠിക്കാം അക്ഷരങ്ങൾ വരുന്നത് പിന്നീട് പഠിക്കും.**

**അത് ഏതാണ് താഴെ വിവരിക്കുന്നു '**

فَتَح ـَ എന്ന ഹർക്കത്ത് (النَّصْب) الحَرْكَة) ന്റെ അടയാളമാണ്(, (علامة) النَّصْب വേറെ അടയാളങ്ങളും മുണ്ട്.

ضَم ـُ എന്ന ഹർക്കത്ത് (الرَّفَع) الحَرْكَة) ന്റെ അടയാളമാണ്(, (علامة) الرَّفَع വേറെ അടയാളങ്ങളും മുണ്ട്.

كِسر ـِ എന്ന ഹർക്കത്ത് (الحَرْكَة) ന്റെ جَـرٌّ അടയാളമാണ്(, (علامة) جَـرٌّ വേറെ അടയാളങ്ങളും മുണ്ട്.

سكون ـْ എന്ന ഹർക്കത്ത് (الحَرْكَة) ന്റെ جَزْمُ അടയാളമാണ്(, (علامة) جَزْمُ വേറെ അടയാളങ്ങളും മുണ്ട്.

വേറെ വരുന്ന അടയാളമാണ്(علامة) അത് വരുന്ന സന്ദർഭങ്ങളിൽ വിശദമായി പഠിക്കും.

النَّصْب വന്ന الإعْرَابِ നെ مَنْصُوبٌ (നസ്ബ് ചെയ്തത്) എന്ന് പറയുന്നു.

الرَّفَع വന്ന الإعْرَابِ നെ مَرْفُوعٌ (റഫഹ് ചെയ്തത്) എന്ന് പറയുന്നു.

جَـرٌّ വന്ന الإعْرَابِ നെ مَجرورٌ (ജർറ് ചെയ്തത്) എന്ന് പറയുന്നു.

**جَزْمُ വന്ന الإعْرَابِ നെ مَجزوم (ജസ്മ് ചെയ്തത്) എന്ന് പറയുന്നു.**

**നമ്മുക്ക് ഉദാഹരണങ്ങൾ നോക്കാം**

| | | |
|---|---|---|
| **പക്ഷി വട്ടമിട്ടു പറക്കുന്നു** | الطائرُ يحومُ. | 1 |
| **പക്ഷി വട്ടമിട്ട് പറക്കുന്നത് ഞാൻ കണ്ടു** | رأيت الطائرَ يحومُ. | 2 |
| **വട്ടമിട്ട് പറക്കുന്ന പക്ഷിയിലേക്ക് ഞാൻ നോക്കി** | نظرت إلى الطائرِ يحومُ | 3 |

| | | |
|---|---|---|
| വെള്ളം ശുദ്ധമാണ് | الماءُ عذبٌ. | 4 |
| ശുദ്ധമായ വെള്ളം ഞാൻ കുടിച്ചു | شربت الماءَ عذبًا | 5 |
| മത്സ്യം വെള്ളത്തിൽ ജീവിക്കുന്നു | يعيش السمكُ في الماءِ | 6 |
| കുതിര ഇണങ്ങാത്തതാണ് | الحصانُ جامحٌ. | 7 |
| കുതിരക്കാരൻ കുതിരയെ ഇണക്കി | ذلل الفارسُ الحصانَ | 8 |
| കുതിരക്കാരൻ കുതിര പുറത്ത് നിന്ന് ഇറങ്ങി. | نزل الفارسُ عن الحصانِ. | 9 |
| അലി വിളക്ക് കത്തിക്കുന്നു | يوقدُ عليٌ المصباحَ. | 10 |
| അലി വിളക്ക് കത്തിക്കുകയില്ല | لن يوقدَ عليٌ المصباحَ. | 11 |
| അലി വിളക്ക് കത്തിച്ചിട്ടില്ല | لم يوقدْ عليٌ المصباحَ | 12 |

| | | |
|---|---|---|
| **സൈന്യം മാർച്ച് ചെയ്യുന്നു.** | تزحفُ الجنودُ. | **13** |
| **സൈന്യം മാർച്ച് ചെയ്യുകയില്ല** | لن تزحفَ الجنودُ. | **14** |
| **സൈന്യം മാർച്ച് ചെയതിട്ടില്ല** | لم يزحفْ جنديٌ. | **15** |
| **മരം ഇലക്കുന്നു** | تورقُ الأشجارُ. | **16** |
| **മരം ഇലക്കുന്നില്ല** | لن تورقَ الأشجارُ. | **17** |
| **മരം ഇലക്കില്ല** | لم تورقْ شجرةٌ. | **18** |

**ഉദാഹരണം ഒന്ന് രണ്ട് മൂന്ന് ഉദാഹരണം നോക്കിയാൽ الطائرُ ( പക്ഷി) എന്ന ഇസ്മ് ഒന്നാം ഉദാഹരണത്തിൽ الطائرُ എന്ന ഇസ്മ് മുബതദ(مُبْتَدَأ)ത് ആയത് കൊണ്ട് ഇഹ്റാബ് الرَّفَع ആണ് .**

**രണ്ടാമത്തെ ഉദാഹരണത്തിൽ الطائرَ എന്ന ഇസ്മ് مَفْعُوْل بِهِ യാണ് അത് കൊണ്ട് ഇഹ്റാബ് النَّصْب ബാണ്.**

മൂന്നാമത്തെ ഉദാഹരണത്തിൽ الطائرِ എന്ന ഇസ്മ് إلى എന്ന جَـرٌّ റിന്റെ അക്ഷരത്തിന് ശേഷമാണ് വന്നത് അത് കൊണ്ട് ഇഹ്റാബ് جَـرٌّ റാണ് .

ഇത്തരത്തിലാണ്  മുഹറ ബായ ഇസ് മുകൾ .

ഇതേപോലെ നാല് .അഞ്ച്, ആറ് ഉദാഹരണങ്ങളിലെ ഇസ് മും ഏഴ് എട്ട് ഒബത് ഉദാഹരണങ്ങളിലെ ഇസ്മു നോക്കി മനസിലാക്കുക.

പത്ത്' പതിനൊന്ന് പന്ത്രണ്ട് ഉദാഹരണം നോക്കിയാൽ " .. (കത്തിക്കുക) എന്ന ഫിഹ്ല മു ളാരിക്ക് ഇഹ്റാബ് الرَّفَع ആണ് ' അടുത്ത ഉദാഹരണത്തിൽ لن എന്ന് വന്നത് കൊണ്ട് النَّصْب ബാണ്

അടുത്തത് നോക്കിയായാൽ لَمْ വന്നത് കൊണ്ട് جَزْمُ ആണ്.

മുകളിൽ കൊടുത്ത 18 ഉദാഹരണങ്ങൾ നിരീക്ഷിച്ചാൽ അതിൽനിന്ന് കിട്ടുന്ന റിസൾട്ട്  (النَّتَائِجُ) ഒന്ന് നോക്കാം.

1 മകളിൽ കൊടുത്ത ഒബത് ഉദാഹരണത്തിലും വന്ന ഇസ് മുകളിൽ ജസ്മിന്റെ അവസ്ഥയില്ല. കാരണം ഇസ് മുകളിൽ جَزْمُ എന്ന ഇഹ്റാബ് വരില്ല.

**2 പത്ത് മുതൽ പതിന്നെട്ട് ഉദാഹരണം നോക്കിയാൽ فِعْل مُضارِع യിൽ നോക്കിയാൽ ഒന്നിലും جَـرٌّ റിന്റെ അവസ്ഥയില്ല. കാരണം ഫിഹുലുകളിൽ جَـرٌّ റിന്റെ അവസ്ഥയില്ല.**

**3 ഇതിൽ നിന്ന് മനസിലാക്കാം ഇസ് മുകൾക്ക് മാത്രം അനുവധിച്ച ഇഹ്റാബാണ് جَـرٌّ.**

**4ഫി ഹുലുകൾക്ക് മാത്രം അനുവധിച്ച ഇഹ്റാബാണ് جَزْمُ.**

**5 الرَّفَع, النَّصْب എന്നീ ഇഹ്റാബ് ഇസ്മിലും ഫിഹ്ലിലും വരും'**

# അർക്കത്തുകളുടെ അടിസ്ഥാന രീതി



# ഇഅ്റാബിന്റെ അടിസ്ഥാന അടയാളം




أنْوَاعُ الإعْرَابِ
اسْم, الفِعْلِ
الرَّفع
النَّصب
الفِعْلِ – മാത്രം
جَزْمُ
اسْم, – മാത്രം
جَـرّ

## تمرين 8 في الإعراب:

أ- نموذج:

يشتد الحر في الصيف.

يشتد: فعل مضارع مرفوع بالضمة.

الحر: فاعل مرفوع بالضمة.

في: حرفُ جرٍ مبني على السكون.

الصَّيفِ: مجرورٌ بفي وعلامة جره الكسرة.

ب- أعرب الجمل الآتية:

1- لم يدركْ عليٌّ القطارَ.

**2- حضرَ الطبيبُ إلى المنزلِ.**

**3- النَّارُ مشتعلةٌ في الحَطَبِ.**

***

## 21

### أَحْوَالُ بِنَاءِ الْفِعْلِ الْمَاضِيْ

| | | |
|---|---|---|
| فَعَلُوا | فَعَلَا | فَعَلَ |
| فَعَلْنَ | فَعَلَتَا | فَعَلَتْ |
| فَعَلْتُمْ | فَعَلْتُمَا | فَعَلْتَ |
| فَعَلْتُنَّ | فَعَلْتُمَا | فَعَلْتِ |
| فَعَلْنَا | | فَعَلْتُ |

മുകളിൽ ഫിഹ്ല് മാളിയുടെ പതിനാല് രൂപം കൊടുത്തിട്ടിട്ടുണ്ട്. ഉദാഹരണമായി എടുത്ത فَعَلَ = പ്രവർത്തനം എന്ന പദമാണ് .

ഒരു فِعْل ماض യായ പദത്തിന് പതിനാല് രൂപം ഉണ്ടാകും.

ഇത്തരം രൂപങ്ങളുടെ ഇഹ്റാബ് വ്യക്തമാക്കുമ്പോൾ എങ്ങിനെ പറയാം എന്ന് നമുക്ക് നോക്കാം .

ഒന്നാമത്തെ നിരയായ **فَعَلَ فَعَلَا فَعَلُوْا**

എന്ന മൂന്ന് രൂപം എടുക്കാം അതിൽ **فَعَلَ** എന്നതിന്റെ അവസാന (حَرْكَة)ഹർക്കത്ത് اَلْفَتْحُ ആണ് .ആ فِعْل ماض യുടെ കൂടെ യാതൊന്നും കൂടി വന്നിട്ടില്ല. ഒരു فِعْل വന്നാൽ ഒരു ഫാഹിലും ഉണ്ടാകും, അതിനൊപ്പം എന്ന് നമ്മൽ പഠിച്ചിട്ടുണ്ട്.

നമ്മൽ കൊടുത്ത പതിനാല് രൂപങ്ങളിൽ فِعْل ماض ന് കൂടെ വരുന്ന فاعِل എന്ന ഇസ്മ് ളമീർ(الضَّمِيْرُ ) ആയിരിക്കു .

الضَّمِيْرُ പതിനാലും താഴെ കൊടുക്കുന്നു .




الضَمِـيرْ المُنْفَصِلْ :

**أنَا ,أنْتَ ,هُوَ** എന്നീ തുടങ്ങിയ ഇസ്മുകൾ വേറിട്ട് വരുന്നതിനെയാണ് **الضَمِيرْ المُنْفَصِلْ** എന്ന് പറയുന്നത്.

الغائب **:**

**നമ്മൽ സ്ഥലത്ത് ഇല്ലാത്ത ഒരു വ്യക്തിയോ ഒരു കൂട്ടത്തേ യോ പറ്റി പറയുന്നതിനെ الغائب അസാന്നിദ്ധ്യം എന്ന് പറയുന്നു.**

**المخاطب :**

അഭിമുഖീകരികരിച്ച് നമ്മളുടെ മുന്നിൽ നിൽക്കുന്നവരോട് സംശാരിക്കുകയാണങ്കിൽ അതിനെ المخاطب അഭിസബോദന ചെയ്യപെടുന്നവർ  എന്ന് പറയും

المتكلّم :

ആരാണോ സംശാരിക്കുന്നത് അയാൾ സ്വയം വിശേഷപിക്കുന്ന വാക്കാണ് **نَحْنُ** , أَنَا അത് കൊണ്ട് അതിനെ സംശരിക്കുന്നവൻ എന്ന അറബി പദമായ المتكلّم എന്ന് പറയാം.

المذكر : **പുലിംഗം(ആൺ വിഭാഗം)**

المؤنث: **സ്തീലിംഗം(പെൺ വിഭാഗം)**

فِعْل ماض ന് കൂടെ വരുന്ന فاعِل എന്ന ഇസ്മ് ളമീർ( الضَّمِيْرُ ) ന്റെ പതിനാല് രൂപങ്ങളുടെ ഉദാഹരണം നോക്കാം.

| | | | | | |
|---|---|---|---|---|---|
| فَعَلُوا | هُمْ+ فَعَلَ | فَعَلَا | هُمَا+ فَعَلَ | فَعَلَ | هُوَ+ فَعَلَ |
| فَعَلْنَ | هُنَ+ فَعَلَ | فَعَلَتَا | هُمَا+ فَعَلَ | فَعَلَتْ | هِيَ+ فَعَلَ |
| فَعَلْتُمْ | أَنْتُمْ+ فَعَلَ | فَعَلْتُمَا | أَنْتُمَا + فَعَلَ | فَعَلْتَ | أَنْتَ+ فَعَلَ |
| فَعَلْتُنَّ | أَنْتُنَّ+ فَعَلَ | فَعَلْتُمَا | أَنْتُمَا+ فَعَلَ | فَعَلْتِ | أَنْتِ+ فَعَلَ |
| فَعَلْنَا | نَحْنُ+ فَعَلَ | فَعَلُوا | | فَعَلْتُ | أَنَا+ فَعَلَ |

അപ്പോൾ هُوَ = അവൻ എന്ന സ്ഥാനത്ത് فَعَلَ യാണ് വരുന്നത് എന്നാൻ فَعَلَ എന്ന പദത്തിൽ هُوَ കാണുന്നില്ല.

അത്തരം فِعْل കളിൽ നാം അവൻ(هُوَ) എന്ന ളമീർ(الضَّمِيْرُ ) സങ്കൽപ്പിക്കണം.

അതായത് تَقْدِير (സങ്കൽപ്പിക്കുക)ചെയ്യണം.

ഇങ്ങിനെ فِعْل നോട് ചേർന്ന് വരുകയും അത് പ്രക്രടമാകാതെ

യിരിക്കുകയും ചെയ്യുന്ന الضَّمِيْرُ നെ الضَّمِيْرُ الْمُسْتَتِرُ എന്ന് പറയുന്നു.

അങ്ങിനെ സങ്കൽപ്പത്തിൽ هُوَ+ فَعَل എന്നാകും. അതായത് അവൻ പ്രവർത്തിച്ചു എന്നാണ് . അവിടെ فاعِل സങ്കൽപ്പിച്ചാൽ പറയുക. ഇത്തരം മറഞ്ഞ് നിൽക്കുന്ന ഉമീർനെ ളമീർ മുസ്തതിർ എന്നാണ് പറയുക,

ഈ പദം നമ്മൾ സാധാരണം അ ർത്ഥം പറയുക فَعَل പ്രവർത്തിച്ചു എന്നാണ് പറകയും . മറഞ്ഞ നിരുൽക്കുന്ന الضَّمِيْرُ ആയ الضَّمِيْرُ الْمُسْتَتِرُ അവിടെ പറയുകയില്ല.

അപ്പോൾ പാഠത്തിലേക്ക് നോക്കാം മുകളിൽ കൊടുത്ത فَعَل എന്നതിന്റെ ഹർക്കത്ത് ഫത്തഹ് ആണ് അത് കൊണ്ട് അത് ഫത്തഹിൻമേൽ മബനിയാണ്.

فَعَلَ فَعَلَا فَعَلُوا

ഇനി ഇതിലെ രണ്ടാമത്തെ പദം നോക്കിയാൽ فَعَلَا എണാണ് ഇവിടെ അവസാനം നോക്കിയാൽ (ا) എന്ന അലിഫ് കാണുക. ഇത് ആ فِعْل ന്റെ فاعِل ലാണ് അലിഫിന്റെ തൊട്ട് മുബുള്ളതാണ് ഹർക്കത്ത് അത് ഫത്തഹാണ് . അപ്പോൾ فَتْحَ ന്റെ മേൽ മബനിയാണ്.

അവിടെ കാണുന്ന അലിഫ്(ا)ന് പേര് പറയുക. الْفُ الِاثْنَيْنِ എന്നാണ്

പറയുക. അതായത് രണ്ട് പേരെ സൂചിപ്പിക്കുന്ന അലിഫ് ഇവിടെ നോക്കിയാൽ. നമ്മുക്ക് ഫാഹിലായി വരുന്ന അക്ഷരം പ്രത്യക്ഷത്തിൽ തന്നെ കാണാം.

ഇത്തരം ضَّمِيْر റിനെ

الضَّمِيْر المتصلُ എന്നാണ് പറയുക.അതായത് ഫിഹിലിൽ കൂടി ചേർന്ന് വരുന്ന ളമീർ.

الضَّمِيْر المتصلُ ലാ യി വരുന്ന ഫിലുകളിലെ അവർ രണ്ട് പേർ എന്ന ഫാഹിലിനെ സൂചിപ്പിക്കാണാണ് അവസാനം അലിഫ് ചേർക്കുന്നത് ഉദാഹരണം.

ആ الضَّمِيْر المتصلُ ലായ അലിഫ്ന് പറയുന്ന പേരാണ് الْفُ الِاثْنَيْنِ.

فَعَلَ فَعَلُوا فَعَلَا

ഇനി അതിലെ മൂന്നാമത്തെ فَعَلُوا എന്ന് എടുത്താൽ അതിന്റെ അവസാനം ഒരു വാവും അതിന് ശേഷം അലിഫ് കാണാം ആ

അലിഫ് ഇപ്പോൾ എടുകേണ്ട അത് പിണീട് പഠിക്കും അവിടെ വാവ്(و) ആണ് കാണുക ഈ വാവ്(و) ഫാഹിലാണ് ഈ വാവ് എന്ന ഫാഹില് ഉമീർ الضَّمِيْر المتصلُ ആണ്.

ഇങ്ങനെ الضَّمِيْر المتصلُ വരുന്ന ഫാഹിലാ യ വാവ്(و) നെ വാവു ജമാഹത്ത് (واو الجماعة) എന്നാണ് പറയുക.

അവർ കുറെ പേർ എന്ന് സൂചിപ്പിക്കാണാണ് .ഇത് ചേർക്കുന്നത് .ഉദാഹരണം നോക്കുക.

فَعَلُوا അവർ പ്രവർത്തിച്ചു.

അപ്പോള് فَعَلُوا എന്ന ഫിഹിലിന്റെ അവസാനത്തിലെ വാവിന് മുബ് വരുന്ന ഹർക്കത്ത് നോക്കുക. അപ്പോൾ അത് ള്ളമ് ആണ് .ഇങ്ങിനെ വരുന്ന ഫിഹ്ള് മാളിയെ ളമ്മ് മേൽ മബനിയെന്നാണ് പറയുക.

| | | |
|---|---|---|
| فَعَلُوا | فَعَلَا | فَعَلَ |
| فَعَلْنَ | فَعَلَتَا | فَعَلَتْ |
| فَعَلْتُمْ | فَعَلْتُمَا | فَعَلْتَ |
| فَعَلْتُنَّ | فَعَلْتُمَا | فَعَلْتِ |

| | | |
|---|---|---|
| فَعَلْنَا | | فَعَلْتُ |

ഇനി മുകളിൽ കൊടുത്ത രണ്ടാമത്തെ വരി എടുക്കുക.

ഇതിലെ ആദ്യത്തേത് فَعَلَتْ എന്നാണ് ആ فِعْل ലെ അവസാനം تْ ആണ് ഇത്തരം ഫിഅ്ലിന്റെ കൂടെ സുക്കൂന്നുള്ള ت വന്നാൽ അതിനെ تاء التأنيث എന്നാണ് പറയുക. അതായത് സ്ത്രീലിംഗത്തെ സൂചിപ്പിക്കുന്ന അക്ഷരമാണ്

ഉദാ.. فَعَلَتْ അവൾ പ്രവർത്തിച്ചു.

പ്രത്യോഗമായി ശ്രദ്ധിക്കണം تاء التأنيث ന് അവിടെ ഹർക്കത്ത് സുകൂണാണ് ആ تْ യുടെ ഹർക്കത്ത് മാറിയാൽ പിന്നെ വേറെ അർത്ഥം മാണ് കിട്ടുക. അത് കൊണ്ട് സുക്കൂന് എന്ന് പ്രത്യോഗം ഓർമ്മ വേണം.

നിങ്ങൾക്ക് ഒരു സംശയം ഉണ്ടാകും ഹ ർ ക്കത്ത് ഇടാതെ വരുന്ന എഴുത്തിൽ ഇത് എങ്ങിനെ തിരിച്ചറിയും അത് (അത്തരം ജുമല വായിക്കുമ്പോൾ ആ ജുമലയിൽ തന്നെ സ്ത്രീലിംത്തെ സൂചിപ്പിക്കുന്ന ഇസ്മ് ഉണ്ടാകും.അങ്ങിനെ അത് ഈസിയായി വായിക്കാം)

ഇവിടെ فَعَلَ +هِيَ എന്നാണ് വരുന്നത് അപ്പോൾ ഫഹല എന്നതിലെ ഫാഹിലായ ളമീർ الضَّمِيْرُ الْمُسْتَتِرُ ആണ്.

ثْ എന്ന് تاء التأنيث വന്നപ്പോൾ അവൻ എനതിന് അവൾ എന്നായി.

അപ്പോൾ ഇവിടെ തന്റെ മുബിലെ ഹർക്കത്ത് ഫത്തഹ് ആണ് .അപ്പോൾ ആ ഫിഅ്ല് മാളി യെ ഫത്തഹി ന്റെ മേൽ മബനിയെന്നാണ് പറയുക.

فَعَلَتْ فَعَلَتَا فَعَلْنَ

ഇനി ഇതിലെ രണ്ടാമത്തെ പദം ' فَعَلَتَا " ഇതിലെ ت സ്ത്രീലിംഗത്തെ സൂചിപ്പിക്കുന്നു .അലിഫ്(أَلْفُ الاِثْنَيْنِ (ا എന്നെ ഫാഹിലിനെ സൂചിപ്പിക്കുന്നു. ഇതിന്റെ മുന്നിലും ഫത്തഹാണ്. ഫിഅ്ലിന് അപ്പോൾ ഫത്തഹി മേൽ മമ്പനി എന്ന് പറയുന്നു.

فَعَلَتْ فَعَلَتَا فَعَلْنَ

ഇനി ഇതിലെ മൂന്നാമത്തെ പദം. ഈ വരിയിലെ മൂന്നും പദവും സ്ത്രീലിംഗമാണ് . അത് കൊണ്ട് ഈ പദത്തിന്റെ نَ എന്ന പദം അവർ കുറെ സ്ത്രീകൾ എന്ന ഫാഹിലിനെ സൂചിപ്പിക്കുന്നു. ഫിഅ്ലി ന്റെ കൂടെ വരുന്ന ഈ نَ ക്ക് പറയുന്ന പേരാണ് نُونْ النِّسْوَةِ ഇത്തരം نُونْ നിയ വന്ന فِعْل ന്റ അവസാനത്തെ ഹർക്കത്ത് സുക്കൂന് ആയിരിക്കും.

ഇവിടെ نُونْ النِّسْوَةِ യാണ് ഫാഹില് ഈ ഫാഹില് الضَّمِيْرِ المتصلُ ആണ്.

فَعَلْتَ فَعَلْتُمَا فَعَلْتُمْ

ഇനി മൂന്നാമത്തെ വരി നോക്കുക.

ഇവിടെ തുടക്കത്തിലെ പദം فَعَلْتَ എന്നാണ് . ഇവിടെ പ്രത്യേഗം ശ്രദ്ധിക്കണം تَ ക്ക് ഹർക്കത്ത് ഫത്തഹ് ആണ് അത് മാറിയാൽ ആകെ മാറും.

അങ്ങനെ ഈ ഫത്തഹുള്ള تَ ഫിഹ്ലിന് ചേർന്ന് വന്നാൽ നീ പ്രവർത്തിച്ചു എന്നാണ് കിട്ടുക. ഇവിടെ ഫാഹില് ഫത്തഹുള്ള تَ ആണ് ഈ ഫാഹില് പ്രകടമാണ് അത് കൊണ്ട് അത് الضَّمِيْر المتصلُ ആണ് .ഇങ്ങിനെ ഫി ഹിലിന് ചേർന് ഫാഹിലായി **تاء** വരുന്ന ഫാഹിലിനെ താഹുൽ മുത്തഹരിക്ക് (**التاء المتحركة**) എന്ന് പറയുന്നു.

അപ്പോൾ **التاء المتحركة** ചേർന്ന് വന്ന ഫിഹ്ലിന് അവസാനം ഹർക്കത്ത് സുക്കൂ നായിരിക്കും അത് കൊണ്ട് സ്ക്കൂന് അലല് മബനിയെന്ന് പറയുന്നു.

| | | |
|---|---|---|
| فَعَلُوا | فَعَلَا | فَعَلَ |
| فَعَلْنَ | فَعَلَتَا | فَعَلَتْ |
| فَعَلْتُمْ | فَعَلْتُمَا | فَعَلْتَ |

| | | |
|---|---|---|
| فَعَلْتُنَّ | فَعَلْتُمَا | فَعَلْتِ |
| فَعَلْنَا | | فَعَلْتُ |

ഇങ്ങിനെ ഫിഫ്റ്റ് മാളിയിലെ 14 രൂപത്തിൽ വരുന്നുണ്ട് അതിൽ ഏഴണ്ണം **تاء** എന്ന അക്ഷരം الضَّمِيْر المتصلُ ആയി വരുന്നുണ്ട്, ചിത്രം നോക്കി മനസിലാക്കുക.

ഇങ്ങിനെ الضَّمِيْر المتصلُ വരുന്നതിന്നെ **التاء المتحركة** എന്ന് പറയുന്നു. ഇങ്ങിനെ **التاء المتحركة** വരുന്ന الْفِعْلِ الْمَاضِيْ ക്ക് അവസാന ഹർക്കത്ത് സുക്കൂ നായിരിക്കും.

ഇനി അതിലെ പതിനാലാമത്തെ രൂപം നോക്കിയാൽ അതിൽ നങ്ങൾ എന്ന അർത്ഥം വരുന്ന نَا എന്നാണ് ഫാഹിലായി വന്നിട്ടുള്ളത് . ഈ ഫാഹിലായി വരുന്ന نَا പറയുന്ന പേരാണ് **""نا** **الدالة على الفاعل** ആണ് .

നമ്മൽ കഴിഞ്ഞ പാഠത്തിൽ പഠിച്ചിട്ടുണ്ട് രണ്ട് തരം **الفعل** കൾ

അതായത് ا,و,ي എന്നിവ വന്നാൽ ആ ഫിഹുലുകളെ ദുർബല ക്രിയ എന്ന് പറയുന്ന അതായ അറബിയിൽ فعل مُعْتَلّ الآخَرِ എന്ന് പറയുന്നു.

മുകളിൽ കൊടുത്ത അലിഫ്, യാഹ്, വാവ്,( الألف والواو والياء) എന്നീ അക്ഷരങ്ങളെ ഇല്ലത്തിന്റെ അക്ഷരം എന്ന് പറയുന്നു. അതായത് അറബിയിൽ أحْرُف العِلّة എന്ന് പറയുന്നു.

ഇനി അവസാനത്തിൽ അറഫുൽ ഇല്ലത്ത് വരാത്ത അതായത് ക്രിയകളുടെ അവസാന അക്ഷരം അലിഫ്, യാഹ്, വാവ്,( الألف والواو والياء) വരാത്ത الفِعْلِ കളെ فِعل صَحِيْح الآخِرِ എന്ന് വിളിക്കുന്നു.

അപ്പോൾ فعل مُعْتَلّ الآخَرِ ഒഴികെ എല്ലാ الْفِعْلِ الْمَاضِيْ യായ പദങ്ങളുടെ പതിനാല് രൂപം എഴുതുബോൾ واو الجماعة ഫാഹിലായി വരുബോൾ മാത്രമാണ് ആ പദത്തിന്റെ അവസാനം ളമ്മ്(, الضَّمُّ) വരിക.

ബാക്കിയുള്ള 13 പദങ്ങളിൽ ഒബത്ണം അവസാനം സുക്കുന്ന്( السُّكُونُ) വരും അത് ഏതൊക്കെ നോക്കാം.

التاء المتحركة ക്ക് ഫാഹിലായി വരുന്നു ഏഴണം, نُونْ النِّسْوَةِ യും الدالة "نا على الفاعل ലും ആണ് വേറെ രണ്ടണം.

ബാക്കി നാലണം اَلْفُ الِاثْنَيْنِ ഫാഹിലായി വരുന്ന രണ്ടും تاء التأنيث കൂടി വരുന്ന പദവും, ഒന്നുകൂടാതെ വരുന്ന പദവും ഇവക്ക് അവസാനം ഫത്തഹ്(اَلْفَتْحُ) ആയിരിക്കും

ഉദാഹരണങ്ങൾ നോക്കാം '

| | | |
|---|---|---|
| തണുപ്പ് കഠിനമാണ്. | اشتدَ البَرْدُ. | 1 |
| പൊടി പാറി. | ثارَ الغبار. | 2 |
| മഴ പെയ്തു. | نزلَ المطر. | 3 |
| കുട്ടികൾ കളിച്ചു. | الأولاد لعبُوا. | 4 |
| പുരുഷന്മാർ യാത്ര ചെയ്തു. | الرجال سافرُوا. | 5 |
| തൊഴിലാളികൾ ക്ഷീണിച്ചു. | العمال تعبُوا. | 6 |
| ഞാൻ വാതിൽ തുറന്നു. | فتحْتُ الباب. | 7 |

| | | |
|---|---|---|
| ഞാൻ പന്ത് തട്ടിയെടുത്തു. | تلقفْتُ الكرة. | 8 |
| .ഞാൻ സമ്മാനം സ്വീകരിച്ചു | أخذْتُ جائزة. | 9 |
| നീ സത്യം പറഞ്ഞു. | صدقْتَ في قولك. | 10 |
| നീ നിന്റെ ' വാഗ് തത്വത്തിൽ നീതി പാലിച്ചു. | عدلْتَ في حكمك. | 11 |
| താങ്കൾ ജനങ്ങൾക്ക് നന്മ ചെയ്തു. | أحسنْتَ إلى الناس. | 12 |
| പെൺകുട്ടികൾ നെയ്ത്ത് പഠിച്ചു. | النبات تعلمْنَ الحياكة. | 13 |
| മാതാക്കൾ അവരുടെ മക്കൾക്ക് ഭക്ഷണം കൊടുത്തു | الأمهات أطعمْنَ أولادهن. | 14 |
| യുവതികൾ ഡൈനിം ടേബിൽ ചിട്ടപെടുത്തി | الفتيات رتبْنَ المائدة. | 15 |

| | | |
|---|---|---|
| ഞങ്ങൾ വയലിലേക്ക് പുറപ്പെട്ടു | خرجْنَا إلى الحقول. | 16 |
| ഞങ്ങൾ ശുദ്ധവായു ശ്വസിച്ചു. | استنشقْنَا الهواء النقي. | 17 |
| ഞങ്ങൾ പൂ പറിച്ചു | قطفْنَا الأزهار. | 18 |

فَعَلَ فَعَلَا فَعَلُوْا — وَاوُ الْجَمَاعَةِ

فَعَلَتْ فَعَلَتَا فَعَلْنَ — نُونُ النِّسْوَةِ

فَعَلْتَ فَعَلْتُمَا فَعَلْتُمْ

فَعَلْتِ فَعَلْتُمَا فَعَلْتُنَّ

التَّاءُ الْمُتَحَرِّكَةُ

فَعَلْتُ فَعَلْنَا — نَا الدَّالَّةُ عَلَى الفَاعِلِ

تمرين 5 في الإعراب:

أ- نموذج:

قَرأْنا الكتابَ:

قرأنا: قَرَأْنا فعلٌ ماضٍ مبني على السكون و"نا" فاعل مبني على السكون.

الكتاب: مفعول به منصوب بالفتحة.

ب- أعرب ما يأتي:

شَمَمْتُ الورد.

سَبَحْنا في النهر.

## 22

## أَحْوَالُ بِنَاءِ الْأَمْرِ

ഈ പാഠം നമ്മുക്ക് ബുക്കിൽ കൊടുത്തത് പഠിക്കാം .വിശദമായി പിണീട് അവസരം വരുമ്പോൾ പഠിക്കാം ' കാരണം കഴിഞ്ഞ പാഠം ദീർഘിച്ചത് കൊണ്ട് . രണ്ട് പാഠം തുടർച്ചയായി ദീർഘിച്ച് വന്നാൽ മടുപ്പ് തോണും.

ഒരു فِعْل الأمْرِ എങ്ങിനെയാണ് مَبْنِيّയാകുക എന്ന് നമുക്ക് നോക്കാം.

എല്ലാ فِعْل الأمْرِ ഉം مَبْنِيّ യാണ് എന്ന് നാം പഠിച്ചിട്ടുണ്ട് .അപ്പോൾ ഇഹ്റാബ് പറയുമ്പോൾ مَبْنِيّ യായ فِعْل الأمْرِ ന്റെ അവസ്ഥയും പറയണം.

| المُضَارِعُ | أمر | ضمير | |
|---|---|---|---|
| تَكْتَبُ | أكتبْ | أَنْتَ | 1 |
| تَكْتَبَانِ | أكتبَا | أَنْتُمَا | 2 |
| تَكْتَبُوان | أكتبوا | أَنْتُمْ | 3 |
| تَكْتَبِينَ | أكتبِي | أَنْتِ | 4 |

| | | | |
|---|---|---|---|
| تَكْتَبَانِ | أكتبا | أَنْتُمَا | 5 |
| تَكْتَبْنَ | أكتبْن | أَنْتُنَّ | 6 |

ഇവിടെ മകളിൽ കൊടുത്തി فِعل صَحِيْح الآخِرِ ആയ പദമായ كَتَبَ

നമ്മുക്ക് ഉദാഹരണമായി എടുക്കാം

മുകളിൽ കൊടുത്ത കോളത്തിൽ ഒന്നാമത്തെ നിരയിലെ فِعْل الأمْرِ നോക്കിയാൽ أكتبْ നീ പോകൂ എന്നാണ് . ഇവിടെ അവസാനത്തെ ഹർക്കത്ത് സുകൂനാണ് അപ്പോൾ ആ فِعْل الأمْرِ നെ സുകൂനിന്റെ മേൽ മമ്പനി എന്ന് പറയാം.

ഇനി രണ്ടാമത്തെ വരി നോക്കിയാൽ أكتبا എന്ന് കാണാം അതായത് നിങ്ങൾ രണ്ട് പേർ പോകൂ: എന്നാണ് ഇത് സ്തീലിംഗമായി ഉപയോഗിക്കുമ്പോഴും മാറ്റമില്ല എന്ന് ശ്രദ്ധിക്കുക. أكتبا (നിങ്ങൾ രണ്ട് പേർ പോകൂ) എന്നതിന് ആവസാനം ഹർക്കത്തിന് പകരം അലിഫ് ഇസ്നൈനി(**الْفُ الاِثْنَيْنِ** ) ആണ് അവിടെ എന്താണ് പറയുക. മാളിയായ ഫിഹ്ലിന് പറയുന്ന മാതിരി **الْفُ الاِثْنَيْنِ** ക്ക് മുബുള്ള ഹർക്കത്ത് ഫത്തഹ് ആണ് .അപ്പോൾ അവിടെ ഫത്തഹന്റെ മേൽ മമ്പനി എന്നല്ല പറയേണ്ടത്. فِعْل الأمْرِ ന് അവിടെ പറയേണ്ടത് നൂന് കളഞ്ഞതിന് മേൽ മബനി എന്നാണ്. അതായത് അറബിയിൽ حَذْفِ النُونِ എന്നാണ് പറയുക.

എങ്ങിനെയാണ് ഇത് സംഭവിക്കുന്നത്ത് നൂൻ എവിടെ ?

എന്നാൽ അവിടെ നാം പഠിക്കേണ്ടത് فِعْل مُضارِع യിൽ നിന്നാണ് فِعْل الأمْرِ വരുന്നത്. فِعْل مُضارِع ക്ക് ചില മാറ്റാവരുത്തിയാണ് فِعْل الأمْرِ ഉണ്ടാക്കുന്നത് 'അപ്പോൾ تَكْتَبَانِ നിങ്ങൾ രണ്ട് പേർ പോകുന്നു എന്നതിലെ അവസാത്തിലെ നൂന് فِعْل الأمْرِ ഉണ്ടാക്കുമ്പോൾ കളയണം.

ഇങ്ങിനെ നൂൻ കളഞ്ഞ് فِعْل الأمْرِ മാറ്റം വരുന്നത് മൂലംമാണ് അതിനെ നൂൻ കളഞ്ഞതിന്റെ മേൽ മബ്നി(حَذْفِ النُونِ ) എന്ന് പറയുന്നത്.

ഇതേ പോലെ തന്നെ **واو الجماعة** ത്തും നോക്കിയത് فِعْل مُضارِع ക്ക് അവസാനം നൂൻ ഉണ്ടായിരുന്നു' അത് فِعْل الأمْرِ ആയപ്പോൾ നൂൻ പോയി. അതിന്റേയും അവസ്ഥ നൂന് കളഞ്ഞതിന് മേ ൽ മബനി(حَذْفِ النُونِ ) എന്ന് പറയും.

**واو الجماعة** വന്ന أكتبوا എന്നതിന്റെ അർത്ഥം നിങ്ങൾ പോകൂ. എന്നാണ്.

ഈ **واو الجماعة** വന്ന فِعْل الأمْرِ ന്റെ فِعْل مُضارِع യുടെ അവസ്ഥ നോക്കിയാൽ تَكْتُبُوان ഇവിടെ അവസാനം നൂൻ ഉണ്ട്.

ഇനി നലാം വരിയിലെ . أكتبِي. നീ ഒരു സ്ത്രീ പോകൂ എന്നാണ്. അതിന്റെ അവസാനത്തെ യാഹ് സ്തീലിംഗത്തെ സൂചിപ്പിക്കുന്നു. ഈ സ്തീലിംഗത്തെ സൂചിപ്പിക്കുന്ന فِعْل الأمْرِ ന്റെ അവസാനത്തെ യാക്ക് പറയുന്ന പേരാണ് يَاءُ مُخَاطبةٍ.

ഈ يَاءُ مُخَاطبةٍ വന്ന فِعْل الأمْرِ ന്റെ فِعْل مُضارِع യുടെ അവസ്ഥ നോക്കിയാൽ تَكْتَبِينَ

ഇവിടെ അവസാനം നൂൻ ഉണ്ട്. فِعْل الأمْرِ ആയാപ്പോൾ ആ നൂ നിന്നെ കളഞ്ഞിട്ടുണ്ട്. അപ്പോൾ അതിനും നൂന് കളഞ്ഞതിന് മേ ൽ മബനി(حَذْفِ النُونِ ) എന്ന് പറയും.

5 വരിയിലെതും രണ്ടാമത്തതും സമമാണ്. അപ്പോൾ ഇനി ആറാമത്തെത് നോക്കാ .

أكتبْنَ

فِعْل الأمْرِ ന്റെ അവസാനം നൂ ന് വന്നിരിക്കുന്നു. ഇത് നൂന് നിസ്‌ഫ(**نُونْ النِّسْوَةِ**)യാണ്. നിങ്ങൾ കുറെ സ്ത്രീകൾ എന്ന് സൂചിപ്പിക്കുന്നതിനാണ് **نُونْ النِّسْوَةِ** വരുന്നത് ഇത് ന്റെ അവസാന ഹർക്കത്ത് ന(ن) എന്ന **نُونْ النِّسْوَةِ** യുടെ തൊട്ടുമുമ്പുളത് സുകൂനാണ്. ആ فِعْل الأمْرِ നെ സുകൂനിന്റെ മേൽ മമ്പനി എന്ന് പറയാം.

ഒരു **نُونْ النِّسْوَةِ** فِعل صَحِيْح الآخِرِ ആയ فِعْل الأمْرِ പദത്തിന്റെ കൂടെ ചേരുകയോ , ഒന്നും ചേരാതെ വരികയോ ചെയ്താൽ ആ فِعْل الأمْرِ നെ സുകൂനിന്റെ മേൽ മമ്പനി എന്ന് പറയാം.

ഇനി فِعل صَحِيْح الآخِرِ ആയ فِعْل الأمْرِ പദത്തിന്റെ കൂടെ **واو الجماعة** ത്തോ , يَاءُ مُخَاطبَةٍ ത്തോ, **الْفُ الاِثْنَيْنِ** യോ ചേർന്ന് വന്നാൽ നൂന് കളഞ്ഞതിന് മേ ൽ മബനി(حَذْفِ النُونِ ) എന്ന് പറയും.

താഴെ ഉദാഹരണം നോക്കുക.

| | | |
|---|---|---|
| **നീ നിന്റെ പല്ലുകൾ വൃത്തിയാക്കുക ഭക്ഷണത്തിന് ശേഷം.** | أَسْنَانَكَ بَعْدَ الأَكْلِ. | **1** |
| **നീ പതുക്കെ യാക്കുക നിന്റെ യാത്രയിൽ.** | تَمَهَّلْ فِي سَيْرِكَ. | **2** |
| **നീ ശ്രദ്ധിച്ച് കേൾക്കുക ഡോക്ടറുടെ ഉപദേശം.** | اِسْتَمِعْ نُصْحَ الطَّبِيبِ. | **3** |

ഇവിടെ വന്ന **فِعْل الأمْرِ** നോക്കുക **اِسْتَمِعْ . تَمَهَّلْ " نَظِّفْ.** എന്നീ فِعْل الأمْرِ സുകൂനിന്റെ മേൽ മമ്പനി മബനിയാണ്. എന്ത് കൊണ്ട്?

ആ പദത്തോടപ്പം **الْفُ الِاثْنَيْنِ** ത്തോ, يَاءُ مُخَاطبةٍ ത്തോ , **واو الجماعة** യോ ചേർന്ന് വന്നിട്ടില്ല. അത് കൊണ്ട് അത് സുകുനുമേൽ മബനിയാണ്.

| | | |
|---|---|---|
| നീങ്ങൾ സ്ത്രീകൾ എണീക്കുക നേരത്തെ. | اسْتَيْقِظْنَ مُبَكِّرَاتٍ. | **4** |

| | | |
|---|---|---|
| നിങ്ങൾ സ്ത്രീകൾ നന്നാക്കുക പാചകം ചെയ്യുനത്. | أَجِدْنَ طَبْخَ الطَّعَام | 5 |
| നിങ്ങൾ കുറെ സ്ത്രീക സംസ്കരിക്കുക നിങ്ങളുടെ മക്കളെ. | .هَذِّبْنَ أَوْلَادَكُنَّ | 6 |

'

ഇവിടെ വന്ന فِعْل الأَمْرِ  നോക്കുക. هَذِّبْنَ. أَجِدْنَ. اسْتَيْقِظْنَ. എന്നീ فِعْل الأَمْرِ സുകൂനിന്റെ മേൽ മമ്പനി മബനിയാണ്. എന്ത് കൊണ്ട്?

ആ പദത്തോടപ്പം نُونْ النِّسْوَةِ യോ ചേർന്നത് കൊണ്ട് അത് സുകുനുമേൽ മബനിയാണ്.

അപ്പോൾ فِعل صَحِيْح الآخِرِ ആയ فِعْل الأَمْرِ പദത്തിന്റെ കൂടെ نُونْ النِّسْوَةِ ചേരുകയോ , ഒന്നും ചേരാതെ വരികയോ ചെയ്താൽ ആ فِعْل الأَمْرِ നെ സുകൂനിന്റെ മേൽ മമ്പനി എന്ന് പറയാം.

| | | |
|---|---|---|
| തീർച്ചയായും ഒഴിവാക്കണം ദാരാളം തമാശയെ. | تَجَنَّبَنَّ المِزَاحَ الْكَثِيرَ | 7 |

